രാഷ്ട്രീയം

കെ. രാജേശ്വരി



എം.എസ്. ജോസഫിനെ സ്ഥാനാർഥിയാക്കാൻ വടക്കേ വയനാട് (പട്ടിക വർഗ സംവരണം) സീറ്റ് തെരഞ്ഞെടുക്കാതിരുന്നതിന് അച്യുതാനന്ദനോടും വീരേന്ദ്രകുമാറിനോടും നമ്മൾ നന്ദിയുള്ളവരായിരിക്കണം.

# റഫറി ഗോളടിക്കുമ്പോൾ

അഞ്ചു കൊല്ലത്തിലൊരിക്കൽ നടക്കുന്ന മാമാങ്കമാണ് നിയമസഭാ തെരഞ്ഞെടുപ്പ്. നാടൊട്ടുക്ക് കൊടിതോരണങ്ങൾ, കാതടപ്പിക്കുന്ന മൈക്ക് അനൗൺസ്മെൻറ്, മദ്യത്തിൻെറ ലഹരിക്കൊപ്പം ഉയരുന്ന പ്രവർത്തകരുടെ ആവേശം. ജാഥകൾ തീരെയില്ലാതായിരിക്കുന്നു. കലാസ്നേഹികളായ നാട്ടുകാരധികവും വിഡ്ഢിപ്പെട്ടിയുടെ മുന്നിലായതുകൊണ്ട് കവലപ്രസംഗകർക്ക് ശ്രോതാക്കൾ കുറവാണ്.

തെരഞ്ഞെടുപ്പിൽ മൽസരിക്കുന്നവർ എല്ലാവരും മുഴുവൻ സമയ രാഷ്ട്രീയക്കാരോ കേസില്ലാവക്കീലന്മാരോ ആയിരിക്കണമെന്ന് നിർബന്ധമില്ല. ഇടക്കും തലക്കുമൊക്കെ പത്രപ്രവർത്തകർ, സാഹിത്യകാരന്മാർ, സിനിമാനടന്മാർ എന്നിവർക്കും സീറ്റുകിട്ടാറുണ്ട്. പുന്നപ്ര സമരനായകൻ നയിക്കുന്ന മുന്നണിയിലാണെങ്കിൽ ഒരു കത്തനാരുവരെ സ്ഥാനാർഥിയായിട്ടുണ്ട്.

ബ്യൂറോക്രാറ്റുകൾ ഉടുപ്പുമാറി രാഷ്ട്രീയത്തിലിറങ്ങുന്നതിലും പുതുമയൊന്നുമില്ല. മുൻ ഐ.എഫ്.എസുകാരനായ കെ.ആർ. നാരായണൻെറയും മുൻ ഐ.എ.എസുകാരനായ എസ്. കൃഷ്ണകുമാറിൻെറയും ഉദാഹരണങ്ങൾ നമ്മുടെ മുന്നിലുണ്ട്. വടക്കേ ഇന്ത്യയിലൊക്കെ സിവിൽ സർവീസുകാരോട് മൽസരിച്ച് മിലിറ്ററി സർവീസുകാരും രാഷ്ട്രീയത്തിൽ പയറ്റുന്നുണ്ട്- ജസ്വന്ത്സിംഗും, ഖണ്ഡൂരിയും അറോറയുമൊക്കെ ഉദാഹരണങ്ങൾ.

ഇതൊക്കെയാണെങ്കിലും തെരഞ്ഞെടുപ്പ് കമീഷണർ തന്നെ ഉദ്യോഗം രാജിവെച്ച് തെരഞ്ഞെടുപ്പിൽ മൽസരിക്കുന്നതിൽ അസാരം പന്തികേടുണ്ട്. മൽസരത്തിൻെറ ആവേശത്തിൽ റഫറി കയറി ഗോളടിക്കുന്നതുപോലെ.

ഇക്കഴിഞ്ഞ പഞ്ചായത്ത് തെരഞ്ഞെടുപ്പിൻെറ മുഖ്യ സംഘാടകനായിരുന്നു എം.എസ്. ജോസഫ്. നിഷ്പക്ഷമായും നീതിയുക്തമായുമാണ് തെരഞ്ഞെടുപ്പ് നടത്തിയത് എന്നാണ് ജോസഫിൻെറ അവകശവാദം. എന്നാൽ വാർഡുകളുടെ അതിർത്തി നിർണയം സംബന്ധിച്ചും വോട്ടർപട്ടികയിൽ പേര് ചേർക്കുന്നതിനെപ്പറ്റിയും ആക്ഷേപങ്ങൾ ഉണ്ടായി. പരാതിക്കാർ മിക്കവരും ഐക്യജനാധിപത്യ മുന്നണിക്കാരായിരുന്നു. ഇടതുമുന്നണിയെ സഹായിക്കത്തക്കവിധമാണ് വാർഡുകളുടെ അതിർത്തി നിശ്ചയിച്ചത് എന്നായിരുന്നു പ്രധാന പരാതി. ഇതുസംബന്ധിച്ച് ഹൈക്കോടതിയിൽ ഹരജികളുണ്ടായി. പല പഞ്ചായത്തുകളിലെയും തെരഞ്ഞെടുപ്പ് നടപടികൾ സ്റ്റേചെയ്യപ്പെട്ടു. തെരഞ്ഞെടുപ്പ് കമീഷനെതിരായി നിശിതമായ പരാമർശങ്ങൾ നടത്തിക്കൊണ്ട് ഹൈക്കോടതി ഡിവിഷൻ ബെഞ്ച് ഹരജികൾ അനുവദിച്ചു. ഹൈക്കോടതി വിധിക്കെതിരെ സംസ്ഥാന സർക്കാറും തെരഞ്ഞ്ടുപ്പു കമീഷനും സുപ്രീം കോടതിയെ സമീപിച്ചു. തെരഞ്ഞെടുപ്പ് നടപടികൾ ആരംഭിച്ചശേഷം കോടതി ഇടപെടരുത് എന്ന തടസ്സവാദം അംഗീകരിച്ചുകൊണ്ട് സുപ്രീംകോടതി സ്റ്റേ അനുവദിച്ചു. സ്റ്റേ ഉത്തരവിൻെറ ബലത്തിലാണ് മലപ്പുറം ജില്ലാ പഞ്ചായത്ത് അടക്കമുള്ള ഇടങ്ങളിൽ തെരഞ്ഞെടുപ്പ് നടന്നത്.

ഉദ്ദിഷ്ടകാര്യ സാധ്യത്തിന് ഉപകാരസ്മരണയായിട്ടാണ് ഇപ്പോൾ ജോസഫിന് അസംബ്ലി സീറ്റ് നൽകിയത് എന്ന് ഐക്യമുന്നണിക്കാർ ആരോപിക്കുന്നു. ആളും അർഥവുമില്ലാത്ത ജനതാദളിൻെറ (സെക്യുലർ) സ്ഥാനാർഥിയായിട്ടാണ് മൽസരിക്കുന്നതെങ്കിലും ഈ ആരോപണം പ്രസക്തമാണ്. മാർക്സിസ്റ്റ് സ്ഥാനാർഥിയായിരുന്നെങ്കിൽ പ്രശ്നം ഗുരുതരമായേനെ.

സിറ്റിംഗ് എം.എൽ.എയെ മാറ്റിനിർത്തിയിട്ടാണ് തെരഞ്ഞെടുപ്പ് കമീഷ്ണറെ മൽസരിപ്പിക്കുന്നത് എന്നതും ശ്രദ്ധേയമാണ്. 'നീല'ലോഹിതദാസൻ നാടാർക്ക് സീറ്റുണ്ട്, സുലൈമാൻ റാവുത്തർക്ക് സീറ്റില്ല. സ്ത്രീപീഡനംപോലെയാണോ അച്ചടക്കലംഘനം? പാർട്ടിവിരുദ്ധ പ്രവർത്തനം അനുവദിക്കില്ല എന്നാണ് വീരേന്ദ്രകുമാറിൻെറ വീരസ്യം. പാർട്ടിയിലെ അംഗമല്ലാത്തവരെ മൽസരിപ്പിച്ചാൽ പാർട്ടിവിരുദ്ധരെ പേടിക്കണ്ട.

ടി.എൻ. ശേഷൻ ഗാന്ധിനഗറിൽ മൽസരിച്ചപ്പോൾ കോൺഗ്രസുകാർക്ക് ധാർമികരോഷം ഉണ്ടാകാത്തതെന്താണെന്ന് വീരേന്ദ്രകുമാറിന് ചോദിക്കാം. സുപ്രീംകോടതി ജഡ്ജിയായിരുന്ന ബെഹറുൾ ഇസ്ലാം രാജിവെച്ച് (1982) കോൺഗ്രസ് ടിക്കറ്റിൽ ആസാം നിയമസഭയിലേക്ക് മൽസരിച്ചതും കുത്തിപ്പൊക്കാവുന്നതാണ്. രാജീവ്ഗാന്ധിയുടെ കാലത്ത് കേന്ദ്രമന്ത്രിസഭയെ പ്രതിക്കൂട്ടിലാക്കിയ കംപ്ട്രോളർ ആൻറ് ഓഡിറ്റർ ജനറൽ ടി.എൻ. ചതുർവേദിയെ ലോക്സഭയിലേക്ക് നിർത്തി വിജയിപ്പിച്ചതാരാണ് എന്ന് ബി.ജെ.പിക്കാരോടും ചോദിക്കാം.

എം.എസ്. ജോസഫിൻെറ സ്ഥാനാർഥിത്വവുമായി ബന്ധപ്പെട്ട ഏറ്റവും പ്രധാനപ്പെട്ട സംഗതി അദ്ദേഹം പട്ടികവർഗത്തിൽപ്പെട്ട മലയരയ സമുദായക്കാരനാണ് എന്നതത്രെ. മേലുകാവിലും മറ്റുമുള്ള പട്ടികവർഗക്കാരുടെ വോട്ടിൽ കണ്ണുനട്ടാണ് അദ്ദേഹത്തെ സ്ഥാനാർഥിയാക്കിയിരിക്കുന്നത്.

പട്ടികജാതി/വർഗക്കാരെ സംവരണ മണ്ഡലങ്ങളിൽ മാത്രം സ്ഥാനാർഥികളാക്കുന്നതാണ് ആർഷഭാരതപാരമ്പര്യം. പ്രബുദ്ധ കേരളവും ഈ പൊതു നിയമത്തിന് അപവാദമല്ല. പുലയന് മൽസരിക്കാൻ സംവരണ സീറ്റ്, ഭരിക്കാൻ പട്ടികജാതി വകുപ്പ് എന്ന സനാതന മന്ത്രമാണ് വിപ്ലവ പാർട്ടികൾവരെ ഉരുക്കഴിക്കുന്നത്. 1982-87 കാലത്ത് കെ. കരുണാകരൻ പട്ടികജാതി ക്ഷേമവകുപ്പ് നേരിട്ട് ഭരിച്ചതും പി.കെ. വേലായുധനെ ട്രാൻസ്പോർട്ട് വകുപ്പുമന്ത്രിയാക്കിയതുമാണ് ഒരേയൊരു അപവാദം.

പട്ടികജാതിക്കാരനെ പൊതുസീറ്റിൽ നിർത്താനുള്ള ചങ്കൂറ്റം വില്ലാളി വീരനായ കരുണാകരനുപോലുമുണ്ടായിട്ടില്ല. നിയമസഭാ തെരഞ്ഞെടുപ്പിനെ സംബന്ധിച്ചിടത്തോളം അപ്രകാരമൊരു സാഹസത്തിനൊരുങ്ങിയ ഏക പാർട്ടി സി.പി.ഐ ആയിരുന്നു. 1967ൽ അന്നത്തെ സപ്തകക്ഷി മുന്നണി സ്ഥാനാർഥിയായി ചാലക്കുടിയിൽ സി.പി.ഐ മൽസരിപ്പിച്ചത് മുൻ മന്ത്രികൂടിയായിരുന്ന പി.കെ. ചാത്തൻ മാസ്റ്ററെയായിരുന്നു. തറവാടികളായ നായന്മാരും പ്രമാണികളായ നസ്രാണികളും ഏറെയുള്ള ചാലക്കുടിയിൽ കേവലം ഒരു ചാത്തനെ സ്ഥാനാർഥിയാക്കാമോ എന്ന് വിവരമുള്ള സഖാക്കൾ അന്ന് സംശയം പ്രകടിപ്പിക്കാതിരുന്നില്ല. എന്നാൽ, അച്യുതമേനോന് ഒരേനിർബന്ധം- ചാലക്കുടിയിൽ ചാത്തൻ മതി. അച്യുതമേനോന്റെ ശുഭാപ്തി വിശ്വാസത്തിന് വോട്ടെണ്ണൽവരെയേ ആയുസ്സുണ്ടായുള്ളൂ. വോട്ടെണ്ണിത്തീർന്നപ്പോൾ ചാത്തൻ മാസ്റ്റർക്ക് കിട്ടിയത് 23109, കോൺഗ്രസിലെ പി.പി. ജോർജിന് 27,568. ഭൂരിപക്ഷം 3461 വോട്ട്. സംസ്ഥാനത്ത് അങ്ങോളമിങ്ങോളം ചെങ്കൊടിപാറിയ ആ തെരഞ്ഞെടുപ്പിൽ ജയിച്ച ഒമ്പത് കോൺഗ്രസുകാരിൽ ഒരാൾ ജോർജായിരുന്നു. ഏതായാലും അതോടെ സി.പി.ഐക്ക് വിവേകം ഉണ്ടായി. ഇരിങ്ങാലക്കുടക്കടുത്ത് മാടായിക്കോണത്തുകാരനായിരുന്ന സഖാവ് ചാത്തൻ മാസ്റ്റർ തിരുവനന്തപുരം ജില്ലയിലെ കിളിമാനൂർ സംവരണ സീറ്റിലാണ് 1970ലും 1977ലും മൽസരിച്ചു ജയിച്ചത്.

ലോക്സഭയിലേക്ക് ഇത്തരമൊരു പരീക്ഷണം നടത്തി വിജയിച്ചത് സാക്ഷാൽ എ.കെ. ആന്റണിയാണ്. 1980ലെ ലോക്സഭാ തെരഞ്ഞെടുപ്പിൽ കണ്ണൂർ സീറ്റിൽ പട്ടികജാതിക്കാരനായ കെ. കുഞ്ഞമ്പുവിനെ നിർത്തി. തിരു-കൊച്ചിയോളം ജാതിചിന്തയില്ല മലബാറിൽ എന്നതുകൊണ്ടും അന്നത്തെ ഇടതു-ജനാധിപത്യമുന്നണിയുടെ പ്രാബല്യംകൊണ്ടും കുഞ്ഞമ്പു വിജയിച്ചു.

മാർത്തോമാശ്ലീഹയുടെ പാരമ്പര്യം അവകാശപ്പെടുന്ന, നമ്പൂതിരിമാരിൽനിന്ന് നേരിട്ട് പരിവർത്തനം ചെയ്ത നല്ല സുറിയാനി ക്രിസ്ത്യാനികൾ ഏറെയുണ്ട്. ഇടുക്കി നിയോജകമണ്ഡലത്തിൽ കരയോഗം നായന്മാരും കുറവല്ല. സഖാവ് ചാത്തൻ മാസ്റ്ററുടെ വിധിയാകുമോ ജോസഫിനെ കാത്തിരിക്കുന്നത്? വിമോചന സമരകാലത്ത് ഇടുക്കിയിലെ മലമടക്കുകളിൽ പ്രതിധ്വനിച്ച മുദ്രാവാക്യം "ചാത്തൻ പൂട്ടാൻ പോകട്ടെ, ചാക്കോ നാടുഭരിക്കട്ടെ" എന്നായിരുന്നുവല്ലോ?

ഏതായാലും എം.എസ്. ജോസഫിനെ സ്ഥാനാർഥിയാക്കാൻ വടക്കേ വയനാട് (പട്ടിക വർഗ സംവരണം) സീറ്റ് തെരഞ്ഞെടുക്കാതിരുന്നതിന് അച്യുതാനന്ദനോടും വീരേന്ദ്രകുമാറിനോടും നമ്മൾ നന്ദിയുള്ളവരായിരിക്കണം. ●

**കവിത**

പി.എം. ഗോവിന്ദനുണ്ണി



ഫോട്ടോ: സുനിൽ ഇൻഫ്രെയിം.

# ഇടിഞ്ഞ ചുവരുകൾ

അഴികൾക്കിടയിലൂടെ
എന്നപോലെ
അത്
അകത്തേക്ക്
കുളമ്പുനീട്ടുന്നു.
ചുവരുകൾ
പൊളിച്ചുമാറ്റിയിട്ടും
ആർത്തിപിടിക്കാതെ,
അകത്തേക്ക് വരാതെ.

■

എന്തൊക്കെയായാലും
അവസാനം
ഒരനക്കം മാത്രം
പിടഞ്ഞുണർന്ന്
മലമുകളിലുറച്ചുപോയ
വെളുത്ത പെട്ടകത്തിലേക്ക്
തണുത്ത ചിറകുകൾ വിരുത്തി
സാവധാനം പറന്നുപോയല്ലോ.

■

വെളുത്തുള്ളിയുടെ മണമുള്ള
മുലപ്പാലുകൊണ്ട്
കുതിരുകയാണിപ്പോൾ
പ്രേതബാധിതമായ
ഈ ഭവനം പ്രസവിച്ച
നിലവിളിക്കുന്ന ഇരുട്ടിന്റെ
ഇന്നേവരേക്കുമുള്ള നിശ്ശബ്ദത.